# തുമ്പമൺ വലിയ പള്ളിയുടെ

# ഭരണവ്യവസ്ഥകൾ

---

൧. ഈ പള്ളി മലങ്കര സ്ഥിതി ചെയ്യാകപ്പെട്ട യാക്കോബായ സുറിയാനി സഭയിൽ പെട്ട ഒരു ഇടവകയും പള്ളിയിലെ വികാരിഅച്ചനും മററു പട്ടക്കാരും ഇടവകജനങ്ങളെല്ലാം ആ സഭയുടെ പരിപാവന വിശ്വാസാചാരങ്ങളെ കൈക്കൊള്ളുന്നവരും ആകുന്നു.

൨. ഈ ഇടവകയുടെ ഭരണം നി. വ. ദി. ശ്രീ മലങ്കരയുടെ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെയും അദ്ദേഹത്തെ അനുകൂലിച്ചു സഹായിക്കുന്നവരായ മേല്പട്ടക്കാരിൽ ഈ ഇടവക ഉൾപ്പെട്ട തുമ്പമൺ ഭദ്രാസന ഇടവക മെത്രാനായ നി. വ. ദി. ശ്രീ ഗീവറുഗീസ് മാർ പീലക്സിനോസ് എപ്പിസ്ക്കോപ്പാ തിരുമേനിയുടേയും പിൻഗാമികളുടെയും അധികാരത്തിൻകീഴിൽ സ്ഥിതി ചെയ്യുന്നതും സ്ഥിതി ചെയ്യേണ്ടതുമാകുന്നു.

## ഇടവക പൊതുയോഗം

൩. ഈ ഇടവകയിൽ ഉൾപ്പെട്ടവരും വിശുദ്ധസഭയുടെ വിശ്വാസാചാരങ്ങളെ ഭക്തിപൂർവ്വം സ്വീകരിച്ചു അനുഷ്ഠിക്കുന്നവരും നി. വ. ദി. ശ്രീ. മലങ്കരയുടെ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് പ്രസിഡന്റായിരിക്കുന്ന മലങ്കര യാക്കോബായ സുറിയാനി അസോസ്സിയേഷൻ പൊതുയോഗത്തിന്റെയും അതിന്റെ മാനേജിംഗ്കമ്മററിയുടെയും നിശ്ചയങ്ങളെ സ്വീകരിക്കുന്നവരും ൨൧ വയസ്സ് തികഞ്ഞവരുമായ എല്ലാ പുരുഷന്മാരും പൊതുയോഗത്തിന്റെ അംഗങ്ങളായി ഇരിക്കുന്നതാണ്.

൪. സഭയുടെ വിശ്വാസാചാരങ്ങളെ സ്വീകരിക്കാതെയോ പള്ളിവരുമാനങ്ങൾ കൊടുക്കാതെയോ പള്ളിക്ക് ഏതെങ്കിലും ഇനത്തിൽ ചെല്ലേണ്ട പണം കൊടുക്കാതെയോ ഇരിക്കുന്നവർക്കും സഭാസംബന്ധമായ വല്ല ശിക്ഷയിലും ഉൾപ്പെട്ടിരിക്കുന്നവർക്കും പൊതുയോഗത്തിൽ സംബന്ധിച്ചു വോട്ടു ചെയ്യുന്നതിനു അവകാശമില്ലാത്തതും വീഴ്ചകൾ പരിഹരിക്കപ്പെടുമ്പോൾ മെമ്പർ സ്ഥാനം പുനർജ്ജീവിക്കുന്നതുമാകുന്നു.

൫. പൊതുയോഗം കൂടുന്നതിലേക്ക്, പൊതുയോഗം കൂടുന്ന ഞായറാഴ്ച ഉൾപ്പെടെ തുടർച്ചയായി രണ്ടു ഞായറാഴ്ച പൊതുയോഗം കൂടുന്ന വിവരവും ആലോചനാവിഷയങ്ങളും പള്ളിയിൽ വിളിച്ചു പറയേണ്ടതും ആ വിവരത്തിനുള്ള നോട്ടീസ് കാലേക്കൂട്ടി പള്ളി ഭിത്തിയിൽ പതിപ്പിക്കേണ്ടതുമാകുന്നു.

൬. ഓരോ ആണ്ടത്തേക്കും പള്ളി ഭരണത്തിനു കമ്മററിയെ തെരഞ്ഞെടുക്കുക, ബഡ്ജററു പാസ്സാക്കുക, വാർഷിക കണക്കുകൾ അംഗീകരിക്കുക, ആഡിററന്മാരെ തെരഞ്ഞെടുക്കുക. ആവശ്യപ്പെടുമ്പോൾ മലങ്കര അസോസ്സിയേഷനിലേക്കു പ്രതിനിധികളെ തെരഞ്ഞെടുക്കുക, പട്ടത്തിനു ആളുകളെ തെരഞ്ഞെടുത്തു ദേശകുറി എഴുതുക ആദിയായവ പൊതുയോഗത്തിന്റെ കൃത്യങ്ങളാകുന്നു.

൭. സാധാരണയായി വികാരി അച്ചൻ പൊതുയോഗം വിളിച്ചു കൂട്ടേണ്ടതും അദ്ദേഹം അദ്ധ്യക്ഷം വഹിക്കേണ്ടതുമാകുന്നു. വല്ല കാരണവശാലും വികാരിഅച്ചൻ പൊതുയോഗം വിളിച്ചു കൂട്ടാത്തപക്ഷം രണ്ടു പട്ടക്കാരും സെക്രട്ടറിയും കമ്മിററി അംഗങ്ങളിൽ അഞ്ചു പേരും ചേർന്നു പൊതുയോഗം വിളിച്ചു കൂട്ടാവുന്നതും ആ പൊതുയോഗത്തിനു പട്ടക്കാരിൽ ഒരുവൻ അദ്ധ്യക്ഷം വഹിക്കേണ്ടതുമാണ്. മേലധികാരിയിൽ നിന്നു ആവശ്യപ്പെടുന്ന ഏതു സമയത്തും പൊതുയോഗം വിളിച്ചു കൂട്ടാവുന്നതും ആകുന്നു.

## മാനേജിംഗ് കമ്മിററി.

൮. പള്ളി ഭരണം നടത്തുന്നതിനു ഒരു കമ്മിററി ഉണ്ടായിരിക്കണം. ആ കമ്മററിയിൽ വികാരി അച്ചനും, വേറെ രണ്ടു പട്ടക്കാരും, ട്രസ്റ്റി. സെക്രട്ടറി, എന്നിവരുൾപ്പെടെ പൊതുയോഗത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന ൧൦ അത്മേനികളും കൂടി പതിനഞ്ച് അംഗങ്ങൾ ഉണ്ടായിരിക്കേണ്ടതാകുന്നു.

൯. ആണ്ടു തോറും ചിങ്ങമാസത്തിലെ ഒരു ഞായറാഴ്ച പൊതുയോഗം കൂടി കമ്മററി അംഗങ്ങളെ ഒരു വർഷത്തേക്കു തെരഞ്ഞെടുക്കണം

൧൦. കമ്മിററിയുടെ തെരഞ്ഞെടുപ്പിനു ശേഷം കമ്മററിയിൽ ഉണ്ടാകുന്ന ഒഴിവിൽ കമ്മററിക്കാർക്കു തന്നെ തൽസ്ഥാനത്തേക്കു ആളിനെ തെരഞ്ഞെടുത്തു നിയമിക്കാവുന്നതാണ്. എന്നാൽ ട്രസ്റ്റിയുടെയോ സെക്രട്ടറിയുടെയോ സ്ഥാനത്തിനു ഒഴിവു വന്നാൽ പൊതുയോഗം ഒരാളെ ആ സ്ഥാനത്തേക്കു തെരഞ്ഞെടുക്കേണ്ടതാണ്.

൧൧. കമ്മിററിയോഗം കൂടുന്നതിനു വികാരി അച്ചനും അദ്ദേഹം ഹാജരില്ലാത്ത പക്ഷം മറെറാരു പട്ടക്കാരനുമുൾപ്പെടെ ൯ അംഗങ്ങൾ എങ്കിലും ഹാജരുണ്ടായിരിക്കണം. കമ്മിററിക്കാരുടെ തീർച്ചയുള്ള എല്ലാ കാര്യങ്ങളും ഭൂരിപക്ഷാഭിപ്രായമനുസരിച്ചു തീരുമാനിക്കേണ്ടതും വോട്ടുകൾ തുല്യമായിരുന്നാൽ പ്രസിഡന്റു കാസ്റ്റിംഗ് വോട്ടു ഉപയോഗിച്ചു തീരുമാനിക്കേണ്ടതുമാകുന്നു.

൧൨. കമ്മിററിയോഗം ൨ മാസത്തിലൊരിക്കൽ ഒരു മാസത്തിന്റെ അവസാനഞായറാഴ്ച ദിവസം വി: കുർബ്ബാനയ്ക്കു ശേഷം പള്ളിയിൽ വച്ചു കൂടേണ്ടതാണ്.

൧൩. വല്ല പ്രത്യേക സംഗതികളും ആലോചിക്കേണ്ടി വന്നാൽ ൩ ദിവസത്തിനു മുൻപു വികാരി നോട്ടീസു കൊടുത്തു കമ്മിറ്റിയോഗം വിളിച്ചു കൂട്ടേണ്ടതാണ്.

൧൪. പൊതുയോഗം ആണ്ടു തോറും അനുവദിക്കുന്ന ബഡ്ജറ്റു സംഖ്യയിൽ അധികരിക്കാതെയുള്ള ചെലവുകൾ ചെയ്യുന്നതിനു മാനേജിംഗ് കമ്മറ്റിക്കു അധികാരമുണ്ടായിരിക്കുന്നതാണ്.

൧൫. പള്ളിവസ്തുക്കൾ വാടകയ്ക്കോ പാട്ടത്തിനോ കൊടുക്കുന്നതിനുള്ള അധികാരം കമ്മറ്റിക്കുള്ളതാണ്. എന്നാൽ പള്ളിവസ്തുക്കൾ ഒററിയായോ തീറായോ കൊടുക്കയോ മററു വിധത്തിൽ അന്യാധീനപ്പെടുത്തുകയോ ചെയ്യുന്നതിനു കമ്മറ്റിക്കു പൊതുയോഗത്തിന്റെയും മേലാവിലേയും അനുവാദം ഉണ്ടായിരിക്കേണ്ടതാണ്.

൧൬. ഓരോ ആണ്ടത്തേക്കുള്ള ബഡ്ജറ്റ് കമ്മിറ്റിക്കാർ മുൻകൂട്ടി തയ്യാറാക്കി പൊതുയോഗത്തിൽ ഹാജരാക്കി അനുവദിപ്പിക്കേണ്ടതാണ്.

൧൭. കമ്മറ്റിക്കു ആവശ്യമെന്നു തോന്നുന്ന സംഗതികൾക്കു സിൽബന്തികളെ നിശ്ചയിച്ചു ജോലികൾ നടത്താവുന്നതാണ്.

## വികാരിഅച്ചൻ

൧൮. ഈ ഇടവകയ്ക്കു മേലാവിൽ നിന്നും നിയമിക്കപ്പെടുന്ന ഒരു വികാരി ഉണ്ടായിരിക്കണം.

൧൯. അദ്ദേഹം പൊതുയോഗത്തിന്റെയും കമ്മറ്റിയോഗത്തിന്റെയും അദ്ധ്യക്ഷനും ഒരു ട്രസ്റ്റിയും ആകുന്നു.

൨൦. മേലധികാരത്തിലെ ആജ്ഞകൾക്കും പൊതുയോഗവും കമ്മറ്റിയോഗവും അപ്പോഴപ്പോൾ ചെയ്യുന്ന നിശ്ചയങ്ങൾക്കുൾപ്പെട്ടു ഈ ഇടവകയുടെ, മേൽവിചാരം പ്രധാനമായി വികാരിയിൽ സ്ഥിതി ചെയ്യുന്നതാണ്.

൨൧. മേലധികാരത്തിലേക്കുള്ള എഴുത്തുകുത്തുകൾ നടത്തുക, വികാരിക്കുറിയും, ട്രസ്റ്റിയോടൊന്നിച്ചു ദേശക്കുറിയും കൊടുക്കുക, മേലധികാരത്തിലേക്കുള്ള ഭോഗങ്ങൾ അതാതു സമയങ്ങളിൽ അടപ്പിക്കുക, മേലാവിന്റെയും പൊതുയോഗത്തിന്റെയും കമ്മറ്റിയോഗത്തിന്റെയും നിശ്ചയങ്ങൾ നടപ്പിൽ വരുത്തുക, കമ്മറ്റിക്കാർ നിർദ്ദേശിക്കുന്ന വിധത്തിലുള്ള രജിസ്റ്ററുകൾ അതാതുകൾക്കു ചുമതലപ്പെട്ടവർ ശരിയായും കൃത്യമായും എഴുതി സൂക്ഷിക്കുന്നുണ്ടോ എന്നു അന്വേഷിക്കുക ഇവ വികാരിയുടെ ചുമതലയാകുന്നു.

൨൨. പള്ളി വരുമാനങ്ങൾ പിരിച്ചു ട്രസ്റ്റിയുടെ കൈവശം സൂക്ഷിക്കേണ്ടതും, വരുമാനങ്ങൾ പിരിയായുള്ള [illegible]യുടെ അറിവിട്ടു കൂടാതെ വികാരി അച്ചനോ മററുള്ള പട്ടക്കാരോ [illegible] കർമ്മങ്ങളും നടത്തി കൊടുക്കുവാൻ പാടില്ലാത്തതും ഇതിനെതിരായി ആരെങ്കിലും നടത്തി കൊടുത്താൽ [illegible] പ്രത്യേകം [illegible]യെപ്പററി കമ്മിറ്റിയിൽ നിന്നും മേലാവിലെ അടുക്കൽ റിപ്പോർട്ടു ചെയ്യേണ്ടതുമാകുന്നു.

## ട്രസ്റ്റി

൨൩. ട്രസ്റ്റി ഇടവകയ്ക്കു വേണ്ടി പള്ളിയുടെ മുതൽ സംബന്ധമായ സകല ചുമതലകളും വഹിപ്പാൻ ബാദ്ധ്യസ്ഥനാണ്.

൨൪. പള്ളി വക സകല സ്ഥാവരജംഗമസമ്പത്തുക്കളും വികാരിയോടൊന്നിച്ചു ട്രസ്റ്റിയുടെ കൈവശത്തിലും അധീനതയിലും ഇരിക്കേണ്ടതാണ്.

൨൫. പള്ളിയുടെ സ്ഥാവരജംഗമസമ്പത്തുക്കൾക്കു ഒരു രജിസ്റ്റർ സൂക്ഷിക്കേണ്ടതും ആയതു പുതിയ ട്രസ്റ്റി പരിശോധിച്ചു കയ്യേററതായി ഒപ്പിട്ടുവിക്കുകയും ആ വിവരത്തിനു മുൻ ട്രസ്റ്റിക്കു രസീതു കൊടുക്കുകയും ചെയ്യേണ്ടതാണ്. പള്ളി വക സമ്പത്തുക്കളിൽ നിന്നും വരേണ്ടതായ വാടക, പാട്ടം, മുതലായതു വസൂലാക്കുക, പള്ളിയുടെ നിത്യച്ചിലവിലേക്കു ആവശ്യമുള്ളതു ചെലവിടുക, പള്ളിയിൽനിന്നും കൊടുക്കേണ്ടതായ കരം മുതലായതു കാലാകാലങ്ങളിൽ കൊടുത്തു തീർക്കുക, പള്ളിക്കു വേണ്ടിയുള്ള വ്യവഹാരങ്ങൾ നടത്തുക, ഇവയെല്ലാം ചെയ്യേണ്ടതു ട്രസ്റ്റിയാണ്. പള്ളിയ്ക്കു വേണ്ടിയുള്ള വ്യവഹാരങ്ങളിൽ ട്രസ്റ്റിയോടൊന്നിച്ചു സെക്രട്ടറിയും കക്ഷി ചേരേണ്ടതാണ്. പള്ളി വകയ്ക്കു വേണ്ടി എഴുതി കൊടുക്കുന്നതും വാങ്ങുന്നതുമായ എല്ലാ പ്രമാണങ്ങളും ട്രസ്റ്റിയും വികാരിയും ചേർന്നായിരിക്കണം.

൨൬. ചെലവു വരുന്ന പണങ്ങളിൽ ൩൦ രൂപയിൽ കവിഞ്ഞ ഒരു സംഖ്യ ട്രസ്റ്റിയുടെ കൈവശം വച്ചു കൊണ്ടിരിപ്പാൻ പാടില്ലാത്തതും കൂടുതൽ മിച്ചം വരുന്ന സംഖ്യകൾ കമ്മിറ്റിക്കാരുടെ നിർദ്ദേശമനുസരിച്ചുള്ള ബാങ്കിൽ നിക്ഷേപിക്കേണ്ടതും ഇന്ന ബാങ്കിൽ നിക്ഷേപിക്കണമെന്നു കമ്മിറ്റിക്കാർ നിർദ്ദേശിക്കാത്ത പക്ഷം ട്രസ്റ്റി തന്റെ സ്വന്ത ചുമതലയിൽ ഏതെങ്കിലും ബാങ്കിൽ ൧൦൦-നു ഏഴരയിൽ കുറയാത്ത പലിശയ്ക്കു നിക്ഷേപിക്കേണ്ടതുമാകുന്നു. സ്വന്ത ചുമതലയിൽ ഏതെങ്കിലും ബാങ്കിൽ നിക്ഷേപിക്കുന്നതുകൊണ്ടു വല്ല നഷ്ടവും നേരിടുന്ന പക്ഷം ആയതിനു ട്രസ്റ്റി ഉത്തരവാദിയായിരിക്കുന്നതാണ്.

൨൭. അവിചാരിതമായ കാര്യങ്ങൾക്കു ട്രസ്റ്റിയ്ക്കു തനിച്ചു ആണ്ടിൽ ൩൦ രൂപയിൽ കവിയാതെ ചെലവു ചെയ്യാവുന്നതും അങ്ങനെ ചെലവു ചെയ്യുന്ന സംഖ്യയ്ക്കു അടുത്ത കമ്മറ്റിയോഗത്തിന്റെ അനുവാദം വാങ്ങേണ്ടതുമാകുന്നു.

൨൮. ബഡ്ജററിൽ ഉൾപ്പെടാത്ത വല്ല അത്യാവശ്യ ഇനങ്ങൾക്കും, ആണ്ടിൽ ൧൦൦ രൂപയിൽ കവിയാത്ത ഒരു സംഖ്യ കമ്മിററിക്കു ചെലവു ചെയ്യാവുന്നതും ആ ചെലവു് അടുത്ത പൊതുയോഗത്തെ ധരിപ്പിച്ചു അനുവാദം വാങ്ങേണ്ടതുമാകുന്നു.

## സെക്രട്ടറി

൨൯. സെക്രട്ടറി കമ്മറ്റിയുടെയും പൊതുയോഗത്തിന്റെയും സെക്രട്ടറിയായിരിക്കണം.

൩൦ പൊതുയോഗത്തിന്റെയും കമ്മറ്റിയോഗത്തിന്റെയും മിനിറ്റ്സ് എഴുതി സൂക്ഷിക്കുക, കമ്മറ്റിയോഗത്തിന്റെ നിർദ്ദേശമനുസരിച്ചുള്ള റിക്കാർട്ടുകൾ എഴുതി സൂക്ഷിക്കുക, വഷാന്ത്യ തെരട്ടുകൾ തയ്യാറാക്കുക, ആദിയായവ സെക്രട്ടറിയുടെ ചുമതലകളാണ്.

൩൧. റിക്കാർട്ടുകൾ നിവൃത്തിയുള്ളടത്തോളം ഡ്യൂപ്ലിക്കേറ്റ രീതിയിൽ സൂക്ഷിക്കേണ്ടതാണ്.

## കണക്കുപരിശോധകന്മാർ

൩൨. ~~കമ്മിറ്റിയിൽ ഉൾപ്പെടാത്ത ഇടവകയോഗാംഗങ്ങളിൽ രണ്ടുപേരെ കണക്കു പരിശോധക~~ന്മാരായി ആണ്ടു തോറും പൊതുയോഗം തെരഞ്ഞെടുക്കേണ്ടതാണ്.

൩൩. പള്ളി വക സകല കണക്കുകളും വഷാന്ത്യ തെരട്ടും, മാമോദീസാ, വിവാഹം, ശവമടക്കം മുതലായവയുള്ള റജിസ്റ്ററുകളും സ്ഥാവരജംഗമലിസ്റ്റുകളും ട്രേഷറിയുടെ ഫയലും വൌച്ചറുകളും പരിശോധനയ്ക്കായി കണക്കുപരിശോധകന്മാരെ ഏല്പിക്കേണ്ടതാണ്.

## മേലാവിലേക്കു അയക്കേണ്ട റിക്കാർട്ടുകൾ

൩൪. പൊതുയോഗങ്ങളും കമ്മറ്റിയോഗങ്ങളും അപ്പഴപ്പോൾ ചെയ്യുന്ന നിശ്ചയങ്ങൾ കമ്മറ്റി അംഗങ്ങൾ. ട്രസ്റ്റി, സെക്രട്ടറി. കണക്കുപരിശോധകന്മാർ, ഇവരുടെ തെരഞ്ഞെടുപ്പു ഫലം, ബഡ്ജറ്റ്, വഷാന്ത്യ തെരട്ട്, സ്ഥാവരജംഗമവസ്തുക്കളുടെ ലിസ്റ്റ്, എന്നിവയുടെ പകർപ്പുകൾ മേലധികാരത്തിലെ അറിവിനും അനുമതിക്കുമായി അപ്പഴപ്പോൾ അയച്ചു കൊടുക്കേണ്ടതും മേലാവിലെ അനുമതി വരുത്തി നടപ്പിൽ വരുത്തേണ്ടതുമാകുന്നു.

## പരാതികളും അപ്പീലുകളും

൩൫. ഇടവകയോഗം, കമ്മറ്റിയോഗം, ട്രസ്റ്റി, സെക്രട്ടറി, വികാരിയച്ചൻ, മുതലായ പട്ടക്കാർ എന്നിങ്ങനെയുള്ള യോഗങ്ങളുടെയൊ വ്യക്തികളുടെയൊ, നിശ്ചയങ്ങളെയൊ പ്രവൃത്തികളെയൊ സംബന്ധിച്ചു വല്ലവർക്കും വല്ല പരാതികളും ഉണ്ടായിരുന്നാൽ മേലാവിൽ ബോധിപ്പിച്ചു സങ്കടനിവൃത്തി വരുത്തിക്കൊള്ളുകയും മേലാവിലെ ആ തീരുമാനത്തെ സംബന്ധിച്ചു സങ്കടമുള്ള കക്ഷികൾ പൌരസ്ത്യ സിംഹാസനത്തിന്മേൽ ഇപ്പോഴത്തെ നി. വ. ദി. മ. ശ്രീ വട്ടശ്ശേരിൽ ഗീവറുഗീസായ ഗ്രീഗോറിയോസ്/മോറാൻമോർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലേയും പിൻഗാമികളുടെയും അദ്ധ്യക്ഷതയിൽ കൂടുന്ന എപ്പിസ്കോപ്പൽ സിനഡിന്റെ മുമ്പാകെ അപ്പീൽ ബോധിപ്പിച്ചു നിവൃത്തിമാർഗ്ഗം ഉണ്ടാക്കി കൊള്ളാവുന്നതും എപ്പിസ്കോപ്പൽ സിന്നഡിന്റെ തീരുമാനം അവസാന തീരുമാനമായിരിക്കുന്നതുമാണ്.

ഈ ഭരണവ്യവസ്ഥകൾ മശിഹാക്കാലം ൧൯൩൨ വൃശ്ചികമാസം ൦-ാം-യ്ക്കു കൊല്ലവർഷം ൧൧൦൮ വൃശ്ചികമാസം ൫-ാം ഞായറാഴ്ച വി. കുർബ്ബാനയ്ക്കു ശേഷം ഉച്ച തിരിഞ്ഞു ൩ മണിയോടുകൂടി നി. വ. ദി. ശ്രീ തുമ്പമൺ ഭദ്രാസന ഇടവകയുടെ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും നി. വ. ദി. ശ്രീ, മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും പള്ളിയിൽ കൂടിയ ഈ ഇടവകയുടെ പൊതുയോഗത്തിൽ വായിച്ചു ഐകകണ്ഠ്യേന സമ്മതിച്ചു പാസ്സാക്കപ്പെട്ടു.

മേൽ വ്യവസ്ഥകൾ പ്രകാരം നാളിതു മുതൽ ൧൧൦൯ ചിങ്ങ മാസം വരെയുള്ള കാലത്തേക്കു പള്ളി ഭരണത്തിന്റെ നടത്തിപ്പിനു ട്രസ്റ്റിയായി കടമ്മനിട്ട പുത്തേനത്തു കോരുളകൊച്ചുകോശി അവർകളെയും സെക്രട്ടറിയായി വടക്കേതിൽ തെക്കേവീട്ടിൽ റ്റി. ഐ. സക്കറിയ, ബി. ഏ യും, അവർ ഉൾപ്പെടെ മാനേജിംഗുകമ്മറ്റി മെമ്പറന്മാരായി.

| | | |
|---|---|---|
| മിറ്റ്ശ്രീ. മാക്കിട്ടേത്തു തോമ്മസുകത്തനാര് | അവർകൾ | (വികാരി) |
| ടി പുതക്കുഴിയിൽ അബ്രഹാംകത്തനാർ | ,, | |
| ടി തിരുവിനാൽ ഗീവറുഗീസുകത്തനാർ | ,, | |
| വടക്കേടത്തു ചെറിയാൻ തോമ്മസ് | ,, | |
| കളീക്കൽ ഗീവറുഗീസു ഗീവറുഗീസ് | ,, | |
| തയ്യിൽ റ്റി. എം. ചാക്കോ | ,, | |
| പലയിൽ പറമ്പിൽ യാക്കോബു കൊച്ചുമ്മൻ | ,, | |
| നെടിയവിളയിൽ ചെറിയാൻ അയ്പുണ്ണി | ,, | |
| പള്ളിവാതുക്കൽ പി. എസ്സ്. ജോസഫ് | ,, | |
| കൊച്ചുകരിങ്ങാട്ടിലായ കളത്തിൻകരോട്ടു കോശി കൊച്ചുകോശി. | ,, | |
| നെട്ടവേലിൽ നൈനാ സഖറിയാ | ,, | |
| പുളിനിൽക്കുന്നതിൽ ഇട്ടി ഇട്ടി. | ,, | |
| പീടികയിൽ തൈമണ്ണിൽ മാത്തൻ ഗീവറുഗീസ് | ,, | |
| | ,, | |

ഇവരേയും ഈയാണ്ടത്തെ കണക്കുപരിശോധകന്മാരായി കോട്ടയ്ക്കൽ കെ. സി നൈനാൻ അവർകൾ ബി. ഏ. എൽ. റ്റി. യേയും, പനയറകിഴക്കേതിൽ പി. സി. ചാണ്ടപ്പിള്ള അവർകളേയും യോഗം ഏകാഭിപ്രായമായി തിരഞ്ഞെടുത്തു.

ഇതുവരേ കൈസ്ഥാനികളായി കൈസ്ഥാനവുമതല നടത്തിവന്നിരുന്നവരുടെ മേൽ ആ കാലങ്ങളിലെ ഏതെങ്കിലും പണച്ചുമതലയ്ക്കു കേസു കൊടുക്കേണ്ടിയിരുന്നാൽ മേലാവിൽ ബോധിപ്പിച്ചു മേലാവിലെ അനുവാദത്തോടുകൂടി മാത്രം ചെയ്യേണ്ടതാണ്. എന്നാൽ മുതൽപിടിക്കാരായൊ വസ്തുക്കളുടെ പാട്ടക്കാരായൊമററം ഉത്തരവാദിത്വം ചെയ്യേണ്ടവരുണ്ടായിരുന്നാൽ അവരുടെ മേൽ ആ നിലയിൽ കേസു കൊടുക്കുന്നതിനു ഈ നിയമം ബാധകമായി വരുന്നതല്ലാ എന്നും യോഗം സർവ്വസമ്മതമായി തീരുമാനിച്ചു.

ഈ ഭരണവ്യവസ്ഥകളും നിശ്ചയങ്ങളും ഇപ്പോൾ തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മററി അംഗങ്ങളും കണക്കുപരിശോധകന്മാരും ഒപ്പിട്ടു അനുമതി ലഭിക്കേണ്ടതിലേക്കായി നി. വ. ദി ശ്രീ. മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ തിരുമുമ്പാകെ സമർപ്പിക്കേണ്ടതാണെന്നും യോഗം നിശ്ചയിച്ചു.

അദ്ധ്യക്ഷൻ മാർ പീലക്സിനോസ് എപ്പിസ്കോപ്പാ ഒപ്പ് ൪-൪-൧൦൯൫.
ദിവ്യശ്രീ ചക്കിട്ടടത്തു തോമ്മസ് കത്തനാർ വികാരി ഒപ്പ്.
„ പൂതക്കുഴിയിൽ അബ്രഹാംകത്തനാർ
„ തിരുവിനാൽ ഗീവറുഗീസ് കത്തനാർ „
കട്ടത്തേത്തു പുത്തനേത്തു കോരുള കൊച്ചുകോശി ട്രസ്റ്റി „
വടക്കേടത്തു ചെറിയാൻ തോമ്മസ് „
കളിക്കൽ ഗീവറുഗീസു ഗീവറുഗീസ് „
തയ്യിൽ ടി. എം. ചാക്കൊ „
മലയിൽ പറമ്പിൽ യാക്കോബ് കൊച്ചുമ്മൻ „
നെടിയവിളയിൽ ചെറിയാൻ അയ്പുന്നി „
പള്ളിവാതുക്കൽ പി. എസ്. ജോസഫ് „
~~[illegible] കൊച്ചുകോശി~~ „
നെടുവേലിൽ നയിനാ സ്കറിയാ „
പുളിനിൽക്കുന്നതിൽ ഇട്ടി ഇട്ടി „
പീടികയിൽ തെമ്മുന്നിൽ മാത്തൻ ഗീവറുഗീസ് „
വടക്കേതിൽ തെക്കെവീട്ടിൽ ടി. ഐ. സക്കറിയാ സെക്രട്ടറി „
കോട്ടയ്ക്കൽ കെ. സി. നൈനാൻ ഓഡിററർ „
പനയറകിഴക്കേതിൽ പീ. സി. ചാണ്ടപ്പിള്ള ടി „
൧൦൯൫ വൃശ്ചികമാസം ൭-ാംനു- ഞായറാഴ്ച.

ഈ ഭരണ വ്യവസ്ഥകളെ ആവശ്യം അനുസരിച്ചു കൂട്ടിയൊ, കുറച്ചോ, ഭേദപ്പെടുത്തിയൊ വേറെ വ്യവസ്ഥകൾ ഉണ്ടാക്കി നാം അനുവദിച്ച് ഒപ്പും മുദ്രയും വയ്ക്കുന്നതുവരെ ഈ വ്യവസ്ഥകൾ അനുസരിച്ചു നടന്നും നടത്തിച്ചും കൊള്ളുന്നതിനു നാം അനുവദിച്ചിരിക്കുന്നു.

എന്ന് ൧൦൯൫ മത കൊല്ലം ൧൦൯൫ വൃശ്ചികമാസം ൧൯-ാംനു- പുത്തൻകാവു പള്ളിയിൽവച്ച്
മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഒപ്പ് (മുദ്ര)

The Christian Press, Mavelikara.